THE
CHURCH WEEKLY

ചർച്ച്വവീക്കിലി

ഒററപ്രതി 2 ണ.

വാല്യം XI | 1957 മാർച്ചു് 3 ഞായർ | ലക്കം 9

Editorial

# ക്രിസ്തുശിഷ്യആശ്രമവും മലങ്കരസഭയുടെ വിദേശ മിഷ്യനും

ക്രിസ്തുശിഷ്യ ആശ്രമം ആരംഭിച്ചിട്ട് ഏതാണ്ട ഇരുതിൽ പരം വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. കോയമ്പത്തൂർ പട്ടണത്തിൽനിന്നും 9 മൈൽ വടക്കു പടിഞ്ഞാറായി ഫലപുഷ്ടിയുള്ള തടാകം താഴ്വരയിൽ മൂന്നു വശവും ഉയന്ന മലകളാൽ ചുററപ്പെട്ടിട്ടുള്ള പ്രശാന്ത സുന്ദരമായ ഒരു സമതലപ്രദേശത്താണ് ആശ്രമം സ്ഥിതി ചെയ്യുന്നതു്. ആശ്രമസ്ഥാപകനായ ബിഷപ്പ് പക്കൻഹാംവാൾഷിനു് ഇപ്പോൾ വയസ്സ് 85 ആയി. വയോവൃദ്ധരായ "പപ്പായും മമ്മിയും" (അങ്ങനെയാണ് ആശ്രമത്തിലും സ്നേഹിതരുടെ ഇടയിലും ബിഷപ്പും മദാമ്മയും അറിയപ്പെടുന്നതു്) ഇന്നും ആശ്രമത്തിൻെറ ജീവനാഡികളാണ്. ഒരു വഷമായിട്ട് പപ്പാ ആശ്രമത്തിൽ നിന്നും പുറത്തു പോകാറില്ല. ഇപ്പോഴത്തെ ആരോഗ്യ നിലയ്ക്കു സഞ്ചാരം ആപൽക്കരമാണെന്നുള്ള അഭിപ്രായത്തെ ആദരിച്ചുമാത്രമാണ്, സ്വമനസ്സാലെയല്ല, അദ്ദേഹം ആശ്രമത്തിൽതന്നെ കഴിച്ചുകൂട്ടുന്നതു്. എങ്കിലും സേവനപരമായി അദ്ദേഹം ചെയ്തുകൊണ്ടിരുന്ന അശ്രാന്ത പരിശ്രമങ്ങൾക്കു് യാതൊരു കുറവുമില്ല. Lights and Shades of Christendon എന്ന രസകരമായ സഭാ ചരിത്ര ഗ്രന്ഥത്തിൻെറ 380 പുറങ്ങളുള്ള 3—ാം വാല്യം അദ്ദേഹം എഴുതിത്തീർത്തു പ്രസിദ്ധം ചെയ്തിട്ട്, കുറേ വാരങ്ങൾ മാത്രമേ ആയിട്ടുള്ളു. ബിഷപ്പ് നിർവ്വഹിക്കുന്ന അതുല്യമായ ഒരു സേവനം പ്രാത്ഥനമൂലമുള്ള ആത്മീയ രോഗശാന്തിയാണ്. രോഗികളെ അദ്ദേഹം സാധാരണയായി നേരിട്ടു കാണാറില്ല; എഴുത്തുകൾ വഴിയായി രോഗവിവരങ്ങൾ അറിഞ്ഞു പ്രാത്ഥിക്കയാണ് ചെയ്യുന്നതു്. പലരും അദ്ദേഹത്തിൻെറ പ്രാത്ഥനയുടെ ഫലമായി അത്ഭുതകരമായ വിധത്തിൽ സുഖം പ്രാപിച്ചിട്ടുണ്ട്. ആയിരക്കണക്കിനുള്ള രോഗികൾ അദ്ദേഹത്തിൻെറ പ്രത്ഥനാലിസ്റ്റിൽ ഉൾപ്പെടുന്നു. അവക്കു വേണ്ടി തുടർച്ചയായി ക്ളിപ്തദിവസങ്ങളിൽ പ്രാത്ഥിക്കുന്ന കാര്യത്തിലും അനുദിനം വന്നുചേരുന്ന അനേകം എഴുത്തുകൾക്കു് അന്നന്നുതന്നേ സ്വന്ത കയ്യാൽ മറുപടി എഴുതുന്ന കാര്യത്തിലും അദ്ദേഹം കാണിക്കുന്ന കണിശവും ഏകാഗ്രതയും അത്ഭുതാവഹമാണ്. അഞ്ചുമണിക്കൂർ സമയമെങ്കിലും ഓരോ ദിവസവും ഈ വേലയ്ക്കായി അദ്ദേഹം ചെലവഴിക്കുന്നു. ഇതിനും പുറമെ ആശ്രമത്തിൻെറ എല്ലാ പ്രധാന പരിപാടികളിലും അദ്ദേഹം സജീവമായി പങ്കുകൊള്ളുകയും ചെയ്യുന്നു. പുറത്തുപോയി ചെയ്തിരുന്ന വേലകൾ അസാദ്ധ്യമായിത്തീർന്നപ്പോൾ അടങ്ങിയിരുന്നു ചെയ്യാവുന്ന പ്രാത്ഥനമൂലമുള്ള സേവനത്തിനു കൂടുതൽ സമയവും സാവകാശവും ലഭിച്ചതിൽ താൻ കൃതാത്ഥനാണെന്നു അദ്ദേഹം ഈയിടെ പറയുകയുണ്ടായി. പ്രായാധിക്യമോ അനാരോഗ്യമോ ബാധിക്കാത്ത ഒരു അദ്ധ്യജീവിതമാണ് അദ്ദേഹത്തിൻേറതു്.

ബിഷോപ്പിനേയും മദാമ്മയേയും "ആചാര്യ" റവ. കെ. സി. വറുഗീസിനെയും കൂടാതെ ഏതാണ്ടുപേർ ആശ്രമത്തിൻെറ അംഗങ്ങളായിട്ടുണ്ട്. അവരിൽ രണ്ടു സ്ത്രീകളും ഉൾപ്പെടുന്നു. ആശ്രമം ഡിസ്പെൻസറി വഴിയായി സാധുക്കളായ അനേകം പേർക്കു് ആതുര ശുശ്രൂഷ നൽകപ്പെടുന്നു. കൂടാതെ, മിഡ്വൈഫറി പരിശീലനം കഴിഞ്ഞിട്ടുള്ള സ്ത്രീകൾ വില്ലേജുകളിൽ പോയി പ്രസവസംബന്ധമായ ശുശ്രൂഷകൾ സൗജന്യമായി നിർവ്വഹിച്ചുവരുന്നു. ആശ്രമാംഗങ്ങൾ വില്ലേജുകളിൽ പല സ്ഥലത്തായി മൂന്നു നിശാപാഠശാലകൾ നടത്തുന്നുണ്ട്. അറുപതിൽപരം ആളുകൾ ഈ നിശാപാഠശാലകളിൽ ക്രമമായി പഠിച്ചു വരുന്നു. ആഴ്ചയിലൊരിക്കൽ ഗ്രാമവാസികൾക്കായി ഒരു ബൈബിൾ ക്ളാസ്സും സണ്ടേസ്കൂളും നടത്തപ്പെടുന്നു. അടുത്ത കാലത്തു ആരംഭിച്ച ഗ്രാമീണ ഗ്രന്ഥശാലയിൽ 70 അംഗങ്ങളും 300 പുസ്തകങ്ങളുമുണ്ട്. സമീപത്തുള്ള ഹൈസ്കൂളിലെ ഹൈന്ദവവിദ്യാത്ഥികളുമായി ആശ്രമസ്ഥർ പല വിധത്തിലും സമ്പക്കം പുലത്തുന്നുണ്ട്. വിദ്യാത്ഥികളിൽ പലരും ക്രിസ്തീയ സുവിശേഷം പഠിക്കുന്നതിൽ താല്പര്യമുള്ളവരാണ്.

മണ്ണാർകാട്ടിനടുത്തു് തെങ്കര എന്ന സ്ഥലത്തു് (ഇതിപ്പോൾ കേരളാസ്റ്റേററിൽപെട്ടതാണ്.) ആശ്രമം വകയായുള്ള പത്തേക്കർ സ്ഥലവും കെട്ടിടങ്ങളും കുറേ നാളായി പ്രവത്തനരഹിതമായി കിടക്കുകയായിരുന്നു. റവ. സി. സി. കോരയും മറെറാരംഗവും കൂടി ഉടനേതന്നേ തെങ്കരെ പോയി താമസിച്ചു വേല ചെയ്യുവാൻ നിശ്ചയിച്ചിരിക്കയാണ്. 30 മൈൽ അകലെ അട്ടപ്പാടി മലയിൽ 500—ൽ പരം ഏക്കർ

ഭൂമി ആശ്രമം വകയായിട്ടുണ്ട്. അവിടെയുള്ള ഇരുളർ എന്ന മലവർഗ്ഗക്കാരുടെ ഇടയിൽ ആശ്രമം വളരെക്കാലമായി പ്രവർത്തിച്ചുകൊണ്ടിരിക്കയാണ്. അടുത്തു് കാലത്തു ഒന്നു രണ്ടു കുടുംബക്കാർ ക്രിസ്തുമതം സ്വീകരിക്കയുണ്ടായി. അട്ടപ്പാടിയിൽ നെൽകൃഷിയിൽ നിന്നും മററുമായി ആശ്രമത്തിൻെറ പ്രവർത്തനത്തിനു ഗണ്യമായ വരുമാനം ലഭിക്കുന്നുണ്ട്. കുറേ സ്ഥലത്തു റബ്ബറും തേക്കും നട്ടുപിടിപ്പിക്കുവാൻ തുടങ്ങിയിരിക്കയാണ്. അട്ടപ്പാടിയിൽ ആശ്രമം വക സ്ഥലത്തിൻെറ ഒരു നല്ല പങ്കു് പലർക്കായി വീതിച്ചുകൊടുത്തു് ഒരു സഹകരണ കോളനിയായി രൂപാന്തരപ്പെടുത്തണമെന്നു് ആശ്രമഭരണ സമിതി ഇപ്പോൾ നിശ്ചയിച്ചതായി അറിയുന്നു. തക്കതായ ആളുകൾ ഈ പ്രസ്ഥാനത്തിൽ ചേരുന്ന പക്ഷം അതു് ആശ്രമസ്ഥലത്തിൻെറ പ്രയോജനകരമായ വിനിയോഗത്തിനും അവിടെയുള്ള മിഷ്യനറി പ്രവർത്തനങ്ങൾക്കും സഹായകമായി ഭവിക്കുമെന്നു വിശ്വസിക്കാം.

മലങ്കരസഭയുടെ ഒരു വിദേശമിഷനറി കേന്ദ്രമായിത്തീരണമെന്നുള്ള ലക്ഷ്യത്തെ മുൻനിറുത്തി ആരംഭിക്കപ്പെട്ട ഈ സ്ഥാപനം നമ്മുടെ സഭയെ സംബന്ധിച്ചിടത്തോളം അതർഹിക്കുന്ന പ്രസിദ്ധിയോ പ്രോത്സാഹനമോ ആർജ്ജിച്ചിട്ടുണ്ടോ എന്നു സംശയമാണ്. തടാകത്തിലും തെങ്കരയിലും അട്ടപ്പാടിയിലുമായി പല തരത്തിലുള്ള വികസനസാദ്ധ്യതകളോടു കൂടിയ മൂന്നു മിഷൻ വയലുകൾ നമുക്കു തുറന്നു കിട്ടിയിട്ടുണ്ട്. ദൈവവിളിയും പരിശീലനവും ലഭിച്ച മിഷനറി പ്രവർത്തകരുടെ അഭാവം ഒന്നുമാത്രമാണ് അവയുടെ പുരോഗതിക്കു തടസ്സമായി നിൽക്കുന്നതു്. ഈ അഭാവം എങ്ങനെ പരിഹരിക്കാമെന്നുള്ളതു് ആശ്രമാധികൃതരുടെമാത്രമല്ല, മാതൃസഭയുടെയും അവഗാഢമായ ചിന്തയ്ക്കും പ്രാർത്ഥനയ്ക്കും വിഷയീഭവിക്കേണ്ടതാണ്. തക്കതായ ആളുകൾ എത്രപേർ ചെന്നാലും സ്വാഗതം ചെയ്‌വാൻ ആശ്രമം സന്നദ്ധമാണ്. അങ്ങനെയുള്ളവരെ കണ്ടുപിടിച്ചു് ആവശ്യമായ പരിശീലനം നൽകി പുറത്തേയ്ക്കു് അയയ്ക്കുവാൻ സഭയ്ക്കു് ഒരു കർത്തവ്യമില്ലേ? അഭ്യസ്തവിദ്യരായ യുവാക്കന്മാർക്ക് വിദേശമിഷനറി, പ്രവർത്തനത്തിനായി സഭ ഏതു വിധത്തിലുള്ള ആഹ്വാനമാണു് നൽകുന്നതു്? ആരെങ്കിലും മുമ്പോട്ടു വന്നാൽ അവർക്കു് ഏതെങ്കിലും വിധത്തിലുള്ള പ്രോത്സാഹനമോ പരിശീലനമോ നൽകുവാനുള്ള സജ്ജീകരണങ്ങൾ ഇന്നു സഭയിലുണ്ടോ? നമ്മുടെ വൈദികസെമിനാരിയിൽ വിദേശ മിഷനറി വേലയ്ക്കു പ്രത്യേക പരിശീലനം കൊടുക്കുന്ന ഒരു ഡിപ്പാർട്ടുമെൻറു തന്നെ ഉണ്ടാകേണ്ടതല്ലേ? നമ്മുടെ വലിയ ഇടവകകൾ എങ്കിലും ഓരോ വിദേശമിഷനറിയുടെ പരിശീലനത്തിനും സന്ധാരണത്തിനും ആവശ്യമായ പിന്തുണയും ധനസഹായവും നൽകുവാൻ മുമ്പോട്ടു വരേണ്ടതല്ലേ? നമ്മുടെ സഭയുടെ ദൃഷ്ടി ആഭ്യന്തരമായ പ്രശ്നങ്ങളിൽമാത്രം പതിഞ്ഞിരിക്കുന്നടത്തോളം കാലം അതു് അധ:പതിക്കയല്ലാതെ ഉയരുകയില്ല. നമ്മുടെ കരങ്ങളെ നാം കൂടുതലായി പുറത്തേയ്ക്കു നീട്ടേണ്ടിയ കാലം അതിക്രമിച്ചിരിക്കുന്നു. വിദേശ മിഷനറിവേലയേക്കാൾ അടിയന്തിരമായ പ്രശ്നങ്ങൾ ഇന്നു നമുക്കുണ്ടെന്നു ചിലർ പറഞ്ഞേക്കാം. എന്നാൽ രണ്ടായിരം കൊല്ലമായിട്ടും ഈ ആഭ്യന്തപ്രശ്നങ്ങളുടെ അവസാനം കാണുവാൻ നമുക്കു കഴിയാത്തതെന്തുകൊണ്ടാണ്? മിഷനറിവേല എല്ലാക്കാലവും സഭയുടെ ഏററവും അടിയന്തിരമായ ശ്രദ്ധയെ ആകർഷിക്കേണ്ട ഒരു ജീവൽപ്രശ്നമാണെന്നുള്ളതാണ് പരമാർത്ഥം. അതിനെ പാടേ അവഗണിച്ചാൽ ഇതര പ്രശ്നങ്ങളെ ശരിയായ പശ്ചാത്തലത്തിൽ കാണുവാനോ പരിഹരിക്കുവാനോ ഉള്ള നമ്മുടെ കഴിവു തന്നെ നഷ്ടപ്പെട്ടുപോകും. അതുതന്നെയാണ് ഇന്നു നമുക്കു സംഭവിച്ചിട്ടുള്ളതും.

ഒരു സഭയ്ക്കു മിഷനറിവേല ആവശ്യമാണെന്നു് എഴുതുവാനും പ്രസംഗിക്കുവാനും എളുപ്പം കഴിയും. അതുകൊണ്ടെന്നും സഭയിൽ മിഷനറിമാരും മിഷനറി പ്രവർത്തനവും ഉണ്ടായെന്നു വരികയില്ല. അതിനായി ഒരു സഭയെന്ന നിലയിൽ നാം ആഴമായി ആഗ്രഹിക്കുന്നുണ്ടോ? പരിപാടികൾ ഉണ്ടാക്കി നടപ്പിൽ വരുത്തുവാൻ മുൻകൈ എടുത്തു പ്രവർത്തിക്കുന്നുണ്ടോ? ത്യാഗങ്ങൾ സഹിക്കുവാൻ തയാറുണ്ടോ? ഈവക ചോദ്യങ്ങളെ ഒരു സഭയായി കാര്യക്ഷമമായവിധത്തിൽ നാം അഭിമുഖീകരിക്കേണ്ടിയിരിക്കുന്നു. ഇന്നു നമ്മുടെ സഭ ഒരു വഴിത്തിരിവിൽവന്നെത്തിയിരിക്കയാണെന്നു പറയാം. വിദേശമിഷനറി പ്രവർത്തനം പോലെയുള്ള ജീവൽപ്രശ്നങ്ങളെ സംബന്ധിച്ചുള്ള നമ്മുടെ പുതിയ കാൽ വയ്പിനെ ആശ്രയിച്ചിരിക്കും സഭയുടെ ഭാവി.

---

# ഇൻഡ്യൻ ഓർത്തഡോക്സ് സ്റ്റുഡൻറ് മൂവ്മെൻറ്

## 49-ാമതു വാർഷിക സമ്മേളനം തൃശ്ശൂരിൽ

ഇൻഡ്യൻ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറ 49-ാമതു സമ്മേളനം തൃശ്ശൂർ ചാക്കോ മെമ്മോറിയൽ മിഡിൽ സ്കൂളിൽ വച്ചു് 1957 ഏപ്രിൽ 23 മുതൽ മെയ് 1 വരെ നടത്തുന്നതാണ്. 'ഞാൻ പുനരുത്ഥാനവും ജീവനുമാകുന്നു' എന്നുള്ളതാണ് ഈ വർഷത്തെ സമ്മേളനത്തിൻെറ ചിന്താവിഷയം. കേംബ്രിഡ്ജ് ബ്രദർ ഹുഡ് മിഷൻ (ഡൽഹി) സുപ്പീരിയർ റവ. ഫാദർ. കെന്നത്തു് ഷാർപ്പാണ്, ഇക്കൊല്ലത്തെ പ്രസാധപ്രസംഗകൻ. പ: കാതോലിക്കാബാവാ തിരുമേനിയും. മാർ ദീവന്നാസ്യോസ്, മാർ തേവോദോസിയോസ് മാർ തീമോത്തിയോസ് മാർ പീലക്സിനോസ്, മാർ ഒസ്താത്തിയോസ് എന്നീ തിരുമേനിമാരും കോൺഫറൻസിനു നേതൃത്വം നൽകും. കൂടാതെ വെരി. റവ. ടി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പാ, റവ. ഫാദർ. ഇ. പി. ജേക്കബ്, റവ. ഫാദർ. സി. എ. ഏബ്രഹാം റവ. ഫാദർ. എം. വി. ജോർജ്ജ് റവ. ഡോ. കെ. സി. ജോസഫ് എന്നിവർ വിവിധസമ്മേളനങ്ങളിൽ പ്രസംഗിക്കും. 23 മുതൽ 25 വരെ നടക്കുന്ന ധ്യാനയോഗത്തിനു റവ. ഫാദർ. എൻ. ജി. കുര്യൻ എം. എ. ബി. ഡി. നേതൃത്വം നൽ

(ശേഷം അഞ്ചാംപേജിൽ)

# മലബാറിൽ മുതലാളി ചമയാൻ ആരും പോകേണ്ടതില്ല

## മറെറാരു മലബാർ പര്യടനവിവരണം

(പി. പി. വക്കി)

മലബാറിലെ ജനങ്ങളേയും ഇടവകകളെയും കുറിച്ചുള്ള മാർ ഒസ്താത്തിയോസ് തിരുമേനിയുടെ വാഷിക സന്ദർശനക്കുറിപ്പുകളും ശ്രീ. കെ. വി. മാമ്മൻറയും മററും സഞ്ചാര വിവരങ്ങളും അതികൗതുകത്തോടെ ചർച്ച് വീക്കിലിയിൽ വായിക്കുകയായിരുന്നു. മി. മാമ്മൻറ സമാപനലേഖനം വായിച്ചപ്പോൾ എനിക്കോർമ്മവന്ന മറെറാരുസഞ്ചാരത്തിൻെറ വിവരംകൂടി വായനക്കാർ അറിയുന്നതുനന്നായിരിക്കുമെന്നു തോന്നിക്കുറിക്കുകയാണ്.

1947 സെപ്ററമ്പറിൽ ആണ്. ഇപ്പോൾ ഒമ്പതുവഷം കഴിഞ്ഞു. പത്തനംതിട്ട തെങ്ങുംതറയിൽ റവ. ഫാദർ. ടി. ജി. മാത്യുവും ഞാനും കൂടി തെങ്കര ആശ്രമത്തിൽ നിന്നും ഒരു പര്യടനത്തിനിറങ്ങി. മലബാറിൽ കുടിയേറി താമസിക്കുന്ന നമ്മുടെ സഭാംഗങ്ങളെ കാണുക, എവിടെയെല്ലാം പള്ളികൾ വയ്ക്കുവാൻ സാദ്ധ്യതകളുണ്ടെന്നന്വേഷിക്കുക ഇവയായിരുന്നു ഞങ്ങളുടെ യാത്രോദ്ദേശം. പ്രസ്തുത യാത്രയിൽ ഞങ്ങൾ എത്തിച്ചേർന്ന ഒരു സ്ഥലമാണു മേലാററൂരു. പാമ്പാക്കുടക്കാർ കുറെപ്പേർ അവിടെ താമസമുണ്ടെന്നു അറിഞ്ഞാണ് അങ്ങോട്ടു പോയതു്. അവരിൽ പലരും വടക്കനായ എനിക്കു പരിചയക്കാരായിരുന്നു. ഞങ്ങൾ അന്വേഷിച്ചുപിടിച്ചു ഒരു വീട്ടിൽ ചെന്നുകയറി. ഒരച്ചനും "സ്ളീബാദാസനും"കൂടി കയറിച്ചെല്ലുന്നതു കണ്ടപ്പോൾ ആ വീട്ടിലെ ഗൃഹനായിക അത്ഭുതപരവശയായിപ്പോയി. ഹൃദയപൂർവമായ ഒരു സ്വാഗതമാണ് ഞങ്ങൾക്കു നല്കിയതു്. വീട്ടുകാരനെവിടെ എന്നു ഞങ്ങൾ തിരക്കി. അപ്പോഴല്ലെ ആ സ്ത്രീയുടെ അത്ഭുതത്തിൻെറ കാരണം മനസ്സിലായതു്. കഴിഞ്ഞ രാത്രിയിൽ വീട്ടിൽ ഒരു ചെറിയ കുടുംബകലഹം നടന്നു. അത്താഴമുണ്ടു് കഴിഞ്ഞപ്പോൾ കുടുംബനായിക പറഞ്ഞു "ഒന്നുകിൽ നമുക്കിവിടെ പള്ളിക്കു സൗകര്യമുണ്ടാക്കണം. അല്ലെങ്കിൽ എന്നെ പാമ്പാക്കുടെ തിരിയെ കൊണ്ടാക്കണം. ഇതിൽ ഏതെങ്കിലും ഒന്ന് ചെയ്യേണമതിയാകു. പള്ളിയിൽ പോകാതെയും കുർബാന കാണാതെയും ജീവിക്കുവാൻ എനിക്കുവയ്യാ. ഞാനതു അവിടെ നിന്നു് പോരുമ്പോഴേ പറഞ്ഞതാണല്ലോ". വീട്ടുകാരൻ പല ന്യായവാദങ്ങളും ഉന്നയിച്ചു. അതൊന്നും സ്വീകാര്യമായി ആ ഗ്രാമീണ സുറിയാനി സ്ത്രീക്കു തോന്നിയില്ല. അന്നത്തെ ആ ഗൃഹ സദസ്സ്യാതൊരു തീരുമാനത്തിലുമെത്താതെ ഉറക്കത്തിലേയ്ക്കു നീങ്ങി. എങ്കിലും ഗൃഹനായികയുടെ അന്ത്യശാസനം എല്ലാവർക്കും ചിന്താഭാരം വർദ്ധിപ്പിച്ചു.

ഗൃഹനാഥൻ വക്കിച്ചേട്ടൻ അതിരാവിലെ എഴുന്നേററു ഭാര്യയെ വിളിച്ചു പറഞ്ഞു "ഞാൻ മലയിലൊന്നു കയറിയിട്ടു വരട്ടെ. പള്ളിക്കു നാലു തൂണു കിട്ടുമോ എന്നു ഒന്നു നോക്കട്ടേ" അയാൾ മലയിലേക്കു പോയി.

ഞങ്ങൾ രാവിലെ 10 മണിക്കാണവിടെ എത്തുന്നതു്. തലേ രാത്രിയിലെ കുടുംബസദസ്സും, പള്ളിക്കു തൂണുണ്ടാക്കാനുള്ള മല കയററവും ഒരച്ചൻെറ അവിചാരിതമായി കയറിച്ചെല്ലലും, ഇതെല്ലാം ഒത്തുവന്നപ്പോൾ ആരാണ് അത്ഭുതപ്പെടാത്തതു്. ഉച്ചയായപ്പോഴേയ്ക്കും ഗൃഹനാഥൻ തൂണുകൾ സമ്പാദിച്ചു തിരിച്ചെത്തി. അന്നു രാത്രിയിൽ ചുററുമുള്ള നമ്മുടെ ജനങ്ങളെ എല്ലാം വിളിച്ചുകൂട്ടി ഒരു യോഗം നടത്തി. അതിൽ അച്ചനും ഞാനും സംസാരിച്ചു. കുന്നമ്മേലെ (ആ വീട്ടുപേർ) ആ സഹോദരിക്കു മാത്രമല്ല എല്ലാവർക്കും പള്ളിയുടെ ആവശ്യം ബോദ്ധ്യമായി. അടുത്തദിവസം രാവിലെ ഞങ്ങൾ പള്ളിവയ്ക്കുവാൻ പററിയ സ്ഥലം ചുററി നടന്നുനോക്കി കണ്ടുവച്ചു. സ്ഥലത്തെ ജന്മിയെ കാണുവാനാണു പിന്നീടു പോയതു്. "എജമാൻ" എന്നറിയപ്പെടുന്ന ആ സവർണ്ണഹിന്ദു ജന്മി സസന്തോഷം ഞങ്ങളെ സ്വീകരിക്കയും നിങ്ങൾക്കിഷ്ടമുള്ള സ്ഥലം നോക്കി എടുത്തോളു എന്നു അനുവദിക്കുകയും ചെയ്തു. ഞങ്ങൾ കണ്ടുവെച്ച സ്ഥലത്തെപ്പററി അറിയിച്ചപ്പോൾ, അതുകൊള്ളാം അവിടത്തന്നെ പള്ളിവച്ചോളു എന്നു് സമ്മതവും തന്നു. അന്നുവൈകിട്ട് ഞങ്ങൾ മനോഹരമായ, നിരപ്പുള്ള ആ കുന്നിൻ പുറത്തു് പള്ളിക്കു കുററിയടിച്ചു. നവമ്പറിൽ ഞങ്ങൾ വീണ്ടും അവിടെയെത്തി അവർ പനമ്പുകൾകൊണ്ടു മറച്ചു ഭംഗിയാക്കിയിരുന്ന പള്ളിയിൽ നവപൂജയർപ്പിച്ചു. ഞാൻ കുർബാനയ്ക്കു കൂടുകയും പ്രസംഗിക്കുകയും ചെയ്തു. ആ പ്രദേശത്തുള്ള സത്യദൈവാരാധനാസ്ഥലം ഇതൊന്നു മാത്രമാണെന്നും ഈ കുന്നിനു താഴെയായി നിവസിക്കുന്ന നിരവധി അക്രൈസ്തവരെ ക്രൂശിൻെറ നാഥനിലേയ്ക്കു ആകർഷിക്കുവാൻ ഇടയാകണമെന്നും "കുറുക്കനും കുളിയുമാത്തു തുള്ളിക്കളിക്കുന്ന" ഈ സ്ഥലത്തു വിശാലമായ പള്ളി തീന്നു അതിൽ ജനങ്ങൾ ആരാധിക്കുന്നതിന്നു് ഇടയാകണമെന്നും അന്നു് അവരെ ഓർപ്പിക്കുകയുണ്ടായി. ദൈവത്തിൻെറ പ്രത്യേക നടത്തിപ്പെന്നു പറയട്ടെ, മഹാമനസ്കരായ മാവേലിക്കര മഹായിടവകയുടെ വിശാലഹസ്തം ഈ സ്ഥലത്തേയ്ക്കു നീട്ടുകയും ആ വിശ്വാസിനിയുടെ പിടിവാദത്തിൽ നിന്നുരുവെടുത്ത പുളിയക്കോട്ട് പള്ളി പണിതീരുകയും ചെയ്തു എന്നതു ഇന്നും ഒരത്ഭുതമായിട്ടെനിക്കു തോന്നുകയാണ്. വായനക്കാർ എന്നോടു യോജിക്കുമോ എന്തോ?

ഞങ്ങൾ മാനന്തവാടിവരെയെ യാത്രചെയ്തുള്ളു. മാനന്തവാടിയിൽ നിന്നു ഞങ്ങൾ തലശ്ശേരിക്കൂടി തിരിയെപ്പോന്നു.

ആ യാത്രയിൽ ഒടുവിൽ ഞങ്ങൾ തൃശ്ശൂർ കിഴക്കു പട്ടിക്കാടും എത്തി. കുത്താട്ടുകുളം വടകര എന്നിവിടങ്ങളിൽനിന്നു അവിടെ ചിലർ വന്നു താമസിക്കുന്നതായി അറിഞ്ഞു. അവരെ തേടിപ്പിടിച്ചു. പട്ടിക്കാടു ചെന്നതു വിശന്നു തളന്നായിരുന്നു. ഉച്ചതിരിഞ്ഞു ഞങ്ങൾക്കു കിട്ടിയ നല്ലവേവുന്ന കപ്പയുടേയും കാന്താരി സമ്മന്തിയുടേയും രുചി ഇന്നും എനിക്കോർമ്മയുണ്ട്. അവിടെ പലരേയും കണ്ടശേഷം ഞാൻ തൃശ്ശൂർക്കുവന്നു പൗലോസ് ജസ്റ്റിയേയും തൃശ്ശൂർ വികാ

തി മക്കോസ് അച്ചനേയും കാണുവാൻ. അടുത്ത ഞാറാഴ്ച നടന്ന യോഗത്തിനു് ഇവർ പട്ടിക്കാട്ടിനു് വന്നിരുന്നു. പള്ളിവയ്ക്കുവാനുള്ള സ്ഥലം ജഡ്ജി വാങ്ങിക്കൊടുക്കാമെന്നു വാഗ്ദാനം ചെയ്കയും അങ്ങിനെ ചെയ്യുകയും ചെയ്തു. ഇന്നു പട്ടിക്കാട്ടു് ഓർത്തഡോക്സ് പള്ളിയിരിക്കുന്ന കരിപ്പക്കുന്നു് 900 കസ്സു ജഡ്ജി ബാവാതിരുമനസ്സിലെപേക്ഷ വാങ്ങിച്ചിട്ടുള്ളതാണു്. ഞങ്ങൾ വടക്കഞ്ചേരിയിൽ ക്യാമ്പു ചെയ്തു. കോട്ടയത്തുകാരൻ തോട്ടം റൈട്ടർ ഇട്ടി ഐയ്പും കവിയൂർ വിളമാട്ടത്തിൽ കണ്ടത്തിലെ കുഞ്ഞും ഞങ്ങൾക്കു സഹായികളായിരുന്നു. അവിടത്തെ തോട്ടം ബങ്കളാവിൽ വി. കുർബാന അണയ്ക്കുകയും പ്രസംഗിക്കുകയും ചെയ്തു. ഒരിക്കൽ ഞങ്ങൾ മി. ഇട്ടിഐയ്പിന്റെ വീട്ടിലേയ്ക്കു പോകുമ്പോൾ ഒരുയന്ന കണ്ടത്തിന്റെ വരമ്പിൽനിന്നു ഏകദേശം ഒരാൾ താഴ്ചയിലേയ്ക്കു അച്ചൻ ഉരംകുത്തി വീഴുകയുണ്ടായി. കാൽ വഴുതി വീഴ്ച പെട്ടന്നാകയാൽ എനിക്കു പിടിക്കുവാനും കഴിഞ്ഞില്ല. അച്ചന്റെ കയ്യിലിരുന്ന ശീലക്കുട പാരച്ചൂട്ടു് പോലെ ദൂരെ തെറിച്ചുവീണു. ഞാൻ താഴോട്ടു ചാടി അച്ചനെ എഴുന്നേല്പിച്ചെങ്കിലും 65 വയസ്സായ അദ്ദേഹത്തെ ആ വീഴ്ച കുറേനേരത്തേയ്ക്കു അസ്വസ്ഥനാക്കുകതന്നെ ചെയ്തു. ഞങ്ങൾ മി. കുഞ്ഞിന്റെ വീട്ടിൽ എത്തി വിവരം പറഞ്ഞപ്പോൾ അവർക്കു വളരെ വിഷമംതോന്നി. തൈലം പുരട്ടി തിരുമ്മുകയും ആവിപിടിക്കുകയും മററും ചെയ്കയുണ്ടായി. അച്ചനു് അന്നത്തെ വീഴ്ചയുടെ വല്ല ദോഷവും ഇപ്പോൾ ഉണ്ടോ എന്തോ?

മലബാറിൽ നമുക്കിനിയും ധാരാളം പള്ളികൾ ഉണ്ടാകേണ്ടതുണ്ടു്. ഉള്ള പള്ളികൾ വൈക്കോൽ പള്ളികളും പനമ്പുപള്ളികളുമാണു്. അവയെല്ലാം ചെറുതെങ്കിലും യോഗ്യമായ വിധത്തിൽ പണിയപ്പെടണം. സേവനസന്നദ്ധരായ ധാരാളം യുവവൈദീകർ മിഷനറിസ്പിരിറേറാടുകൂടി അങ്ങോട്ടുപോകണം. സുറിയാനിക്കാരുടെ കൂടെപിറപ്പായി കാണാറുള്ള വഴക്കും വക്കാണവും, കുനുഷ്ടും കുന്നായ്മയും ഇവിടെ ആലുവാ പാലത്തിന്നടിയിൽ ഉപേക്ഷിച്ചിട്ടു വേണം വടക്കോട്ടു പോകുവാൻ. മലബാറിൽ ചെന്നു "മുതലാളി" ചമയാൻ ആരും പോകേണ്ടതില്ല. പുൽക്കൂട്ടിൽ പിറന്ന രക്ഷകൻ കാണിച്ചുതന്ന താഴ്മയുടെയും സ്നേഹത്തിന്റെയും മാർഗ്ഗം ഹൃദയപൂർവ്വം സ്വീകരിച്ചുകൊണ്ടു വേണം പോകുവാൻ. "ഞാൻ വലിയവൻ" കളി നമുക്കു നമ്മുടെ പഴയ ഭദ്രാസനങ്ങളിൽ മതി. പുതിയ മലബാർ ഭദ്രാസനം വ്യത്യസ്ഥമായ ഒന്നായിരിക്കട്ടെ.

# "വലിയ" മാർ അത്താനാസ്യോസ്

(സി. ഈ. ജി.)

(III)

ഈ വന്ദ്യപിതാവിന്റെ സ്വഭാവപഠനത്തിനു മുതിരുന്നവരെ പ്രഥമമായി സ്പർശിക്കുന്ന ഒരു വസ്തുത അദ്ദേഹത്തിന്റെ ചിന്തയിലും സംസാരത്തിലും പ്രവൃത്തികളിലും പ്രകടമായിരുന്ന വിശുദ്ധിയും ഭക്തിയുമത്രെ. അദ്ദേഹത്തിന്റെ എല്ലാ ഗ്രന്ഥങ്ങളിലും വാദപ്രതിവാദങ്ങളിലും ജീവിതചര്യകളിലും ഈ പ്രത്യേകതകൾ സ്പഷ്ടമായി കാണാമായിരുന്നു. താൻ ക്രിസ്തുവിന്റെ എളിയദാസനാണെന്ന ബോധത്താൽ നീതനായിരുന്നു അദ്ദേഹം. ആ ഒരു ബോധ്യത്തിൽ അടിയുറച്ചുനിന്നുകൊണ്ടത്രെ അദ്ദേഹം സർവ്വവും ചെയ്തതും.

ലക്ഷ്യനിർവ്വഹണത്തിൽ നിന്നു വ്യതിചലിക്കാതിരിക്കുവാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. തനിക്കു മററുള്ളവരോടുള്ള സഹാനുഭൂതി എത്ര വലുതായിരിക്കട്ടെ, മററുള്ളവർ തന്റെ മേൽ ഏതു ആഘാതവും അടിച്ചേല്പിക്കട്ടെ അവയൊന്നും, ഉത്തമബോദ്ധ്യത്തോടെ താൻ സ്വീകരിച്ച നിലപാടിൽനിന്നു് അദ്ദേഹത്തെ വ്യതിചലിപ്പിക്കുന്നതിനു മതിയായിരുന്നില്ല.

എന്നാൽ ഇവയിലെല്ലാം ഉപരിയായി നമ്മെ സ്പർശിക്കേണ്ട ഒരു വശം അദ്ദേഹത്തിന്റെ ജീവിതത്തിനുണ്ടായിരുന്നു. അതു ഗ്രഹിക്കണമെങ്കിൽ അദ്ദേഹം ഒരു വിശുദ്ധനായിരുന്നു എന്ന പരിഗണന മാററിവച്ചിട്ടു് അറിയൂസ് കക്ഷിയ്ക്കെതിരായും ആ കാലഘട്ടത്തിൽ റഹിം ഹ്രാസനാരൂഢരായ റോമാചക്രവർത്തിമാരുടെ ശത്രുത അവഗണിച്ചും അദ്ദേഹം സ്വീകരിച്ച സുധീരമായ ഉന്നതനിലപാടു എന്തായിരുന്നു എന്നു നാം മനസ്സിലാക്കേണ്ടിയിരിക്കുന്നു. തികഞ്ഞ ധീരതയോടുകൂടെയുള്ള അദ്ദേഹത്തിന്റെ പ്രത്യേകസ്വഭാവം പ്രസിദ്ധചരിത്രകാരനായിരുന്ന ഗിബ്ബനെപ്പോലും ആകൃഷ്ടനാക്കി. ക്രൈസ്തവഭക്തന്മാരിൽ ആ ചരിത്രകാരന്റെ ബഹുമാനം ആർജ്ജിച്ച ഏക വ്യക്തി ഈ പിതാവു മാത്രമായിരുന്നു. അറിയൂസിന്റെ വിശ്വാസവിപരീതത്തെ ധീരധീരം എതിർക്കുന്നതിനാവശ്യമായ തന്റേടവും വിജ്ഞാനവും അദ്ദേഹത്തിനു മാത്രമാണുണ്ടായിരുന്നതും. അതു് അദ്ദേഹം ശരിയായി വിനിയോഗിക്കുകതന്നെ ചെയ്തു.

അദ്ദേഹത്തിന്റെ സമകാലീനന്മാരെ വളരെയധികം ആകർഷിച്ച വസ്തുതകൾ അദ്ദേഹത്തിന്റെ അനന്യസാധാരണമായ കഴിവുകളും പ്രതിസന്ധിഘട്ടങ്ങളെ നിമിഷവേഗത്തിൽ നേരിടുന്നതിനുള്ള സന്നദ്ധതയുമത്രെ. എന്താണു ചെയ്യേണ്ടതെന്നുള്ളതിനേപ്പററി ദ്രുതഗതിയിൽ തീരുമാനം ചെയ്യുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. പൗലൂസ് അപ്പോസ്തലനെപ്പോലെ അദ്ദേഹം എല്ലാവർക്കുംവേണ്ടി എല്ലാം ആയി എന്നുവരികിലും തന്മൂലം തന്റെ സ്വഭാവദാർഢ്യത്തിനു് ഏതെങ്കിലും ക്ഷതം ഭവിക്കാൻ അദ്ദേഹം അനുവദിച്ചിരുന്നില്ല.

ഇവയെല്ലാമൊപ്പം അദ്ദേഹം ഫലിതംനിറഞ്ഞു തുളുമ്പുന്ന ഒരു മഹൽവ്യക്തിയായിരുന്നു എന്നുള്ളതും യാഥാർത്ഥ്യമത്രെ. അദ്ദേഹത്തിന്റെ ശത്രുക്കളുടെ ഒരു വലിയ ആരോപണം ക്ഷുദ്രപ്രയോഗാർത്ഥം ആർസനിയസ് എന്ന ബിഷോപ്പിന്റെ കൈമുറിച്ചെടുത്തു എന്നായിരുന്നുവല്ലൊ. ററയറിൽ സമ്മേളിച്ച കൗൺസിലിൽ ആർസനിയസിനെ ഹാജരാക്കിക്കൊണ്ടു് അദ്ദേഹം പ്രസ്താവിച്ചതു് "സർവ്വശക്തൻ യാതൊരു മനുഷ്യനും രണ്ടു കൈകളിൽ കൂടുതൽ നൽകിയതായി പരിഗണിക്കയില്ലല്ലൊ" എന്നായിരുന്നു. ചക്രവർത്തി ആയിരുന്ന കോൺസ്റ്റൻറിയസ് ആരിയൂസ്പക്ഷക്കാർക്കു ആരാധനയ്ക്കു് അലക്സന്ത്രിയാനഗരത്തിൽ ഒരു ദേവാലയം നൽകുവാൻ ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം നൽകി

യ മറുപടി "സത്യവിശ്വാസികൾക്കു അന്ത്യോഖ്യായിൽ ഒരു ദേവാലയം അവിടുന്നു നൽകുമെങ്കിൽ വിശ്വാസവിപരീതികൾക്കു് അലക്സന്ത്രിയായിൽ ഒരു ദേവാലയം ഞാനും നൽകിക്കൊള്ളാമെന്നായിരുന്നുപോലും. ഒരവസരത്തിൽ ശത്രുക്കളാൽ അനുധാവനം ചെയ്യപ്പെട്ടവനായി അദ്ദേഹം നൈൽനദിയിൽക്കൂടെ യാത്ര ചെയ്യവേ എതിരായിവന്ന ഒരു ബോട്ടിലുണ്ടായിരുന്നവർ "അത്താനാസ്യോസ് എവിടെ എന്നു അദ്ദേഹത്തോടാരാഞ്ഞു. "അദ്ദേഹം അത്ര ദൂരത്തല്ല" എന്നു യാതൊരു കൂസലുംകൂടാതെ മറുപടി നൽകി അദ്ദേഹം യാത്ര തുടർന്നുവത്രെ.

അദ്ദേഹം അതിധീരനായിരുന്നു. അദ്ദേഹത്തെ അസഹിഷ്ണതയുടെ ലാഞ്ചനപോലും സ്പർശിച്ചിരുന്നില്ല. എപ്പോൾ എതിർക്കണമെന്നും എപ്പോൾ കീഴ്വഴങ്ങണമെന്നും അദ്ദേഹത്തിനറിയാമായിരുന്നു. "പടയിലും പലായനത്തിലും" അദ്ദേഹം ഒരുപോലെ ഉൽകൃഷ്ടത പാലിച്ചിരുന്നു:

അദ്ദേഹത്തിൻെറ കാലത്തെന്നുമാത്രമല്ല സഭാചരിത്രത്തിലെങ്ങും അദ്ദേഹത്തോളം സമുന്നതനായ ഒരു വേദശാസ്ത്രജ്ഞൻ ജീവിച്ചിരുന്നുവോ എന്നു സംശയമാകുന്നു. നൂററാണ്ടുകൾ കടക്കവേ "വലിയ" എന്ന വിശേഷണപദം അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം കൂടുതൽ കൂടുതൽ അനപത്ഥമാകുകയാണു ചെയ്യുതു്. "വേദശാസ്ത്രപിതാവു്" എന്നും "സത്യവിശ്വാസസ്ഥാപകൻ" എന്നുമുള്ള അപരനാമങ്ങൾക്കു തികച്ചും അർഹനത്രേ അദ്ദേഹം. നിഖ്യായിൽ വിശ്വാസപരമായ സത്യങ്ങൾ വിശദീകരിക്കുന്നതിൽ അദ്ദേഹം പ്രകടമാക്കിയ പാണ്ഡിത്യം പക്ഷെ അദ്ദേഹം ഒരു നിയമപണ്ഡിതനായിരുന്നിരിക്കാമെന്ന സംശയത്തിനുപോലുമിടയാക്കി.

ഓരോ വിഷയത്തിലും പ്രധാനവും അപ്രധാനവും തിരിച്ചറിയുവാൻ അദ്ദേഹത്തെപ്പോലെ മററാക്കും കഴിഞ്ഞിരുന്നില്ല; കാതലായ പ്രയത്നങ്ങളെ മുറുകെ പിടിക്കുവാനും കേവലം ബാഹ്യമായവയെ തിരിച്ചറിഞ്ഞു് ആവശ്യമെങ്കിൽ അവയെ ത്യജിക്കുവാനും അദ്ദേഹത്തിനു സാധിച്ചിരുന്നു.

ആ വന്ദ്യപിതാവിൻെറ അസാമാന്യമായ പ്രേരണാശക്തിക്കും സ്വഭാവവൈശിഷ്ട്യത്തിനും നിദാനം ദൈവവുമായി അദ്ദേഹം പുലത്തിയിരുന്ന നിരന്തരസംസർഗ്ഗം മാത്രമായിരുന്നു. അതു് അദ്ദേഹം സാധിച്ചതു് തിരുവെഴുത്തുകളിൽക്കൂടെ ആയിരുന്നു. നിരന്തരമായി പ്രാത്ഥനാപൂർവം വി.പുസ്തകം അദ്ദേഹം പഠിച്ചിരുന്നു. മററാക്കെങ്കിലും പഴയനിയമ പുതിയനിയമ ഗ്രന്ഥങ്ങളിലേതെങ്കിലും ഒന്നിലുള്ള പാണ്ഡിത്യത്തേക്കാൾ അധികമായ പാണ്ഡിത്യം അദ്ദേഹത്തിനു രണ്ടു ഗ്രന്ഥങ്ങളിലുമുണ്ടായിരുന്നു. സങ്കീത്തനങ്ങൾ അദ്ദേഹത്തിൻെറ പ്രത്യേകപഠനവിഷയമായിരുന്നു.

ക്രിസ്തുമതത്തിൻെറ കാതലായ വിശ്വാസസത്യം എന്താണെന്നു ഗ്രഹിക്കുകയും അതിനെ ഒരു ശാസ്ത്രജ്ഞൻെറ നിരീക്ഷണപാടവത്തോടെ വിശകലനം ചെയ്യുകയും ചെയ്യുകയാൽ അദ്ദേഹമാണു ക്രൈസ്തവ വേദശാസ്ത്രത്തിൻെറ ചില വിപുല എടുപ്പുകൾക്കു് അടിത്തറ പണിതതെന്നു പരിഗണിക്കേണ്ടിയിരിക്കുന്നു. നിഖ്യാസുന്നഹദോസിൽ വച്ചു രൂപീകൃതമായ വിശ്വാസപ്രമാണത്തെ സംരക്ഷിക്കേണ്ടതു തൻെറ സുദീർഘമായ ജീവിതത്തിലെ സുപ്രധാനകത്തവ്യമായി അദ്ദേഹം കരുതി. അതിനെതിരായി തലയുയത്തിയ ഹ്രസ്വവീക്ഷകരെ ഒരു വശത്തും വിശ്വാസവിപരീതികളെ മറുവശത്തും അദ്ദേഹം തടഞ്ഞുനിറുത്തി. എന്നുമാത്രമല്ല തൻെറ ജീവിതം ഏതൊരു കാതലായ പ്രമാണത്തിനുവേണ്ടി സമർപ്പിച്ചുവോ ആ പ്രമാണത്തിനു കൂടുതൽകൂടുതൽ അംഗീകരണവും പ്രസിദ്ധിയും ലഭിക്കുന്നതു കണ്ടു സംതൃപ്തിയോടെ നിത്യവിശ്രമത്തിലേക്കു പ്രവേശിക്കുവാനുള്ള ഭാഗ്യവും അദ്ദേഹത്തിനു സിദ്ധിച്ചു. ഒരു സഭാപിതാവു അദ്ദേഹത്തിൻെറ ചരമത്തെപ്പററി ഈ വിധം രേഖപ്പെടുത്തിക്കാണുന്നു. "വൃദ്ധതയുടെ വിശുദ്ധമായ തണലിൽ അദ്ദേഹം ജീവിതം അവസാനിപ്പിച്ചിട്ടു തന്നെപ്പോലെ സത്യസംരക്ഷണാത്ഥം ധീരസമരം നടത്തിയ തൻെറ പിതാക്കന്മാരായ പാത്രിയക്കീസന്മാർ, പ്രവാചകന്മാർ, അപ്പോസ്തോലന്മാർ, രക്തസാക്ഷികൾ എന്നിവരുമായി സൗഹൃദം പുലത്തുവാൻ അദ്ദേഹം കടന്നുപോയി."

---

(അഞ്ചാംപേജ് തുടർച്ച)

കും. വേദപഠനത്തിനു നേതൃത്വം നൽകുന്നതു ശ്രീ. എം. തൊമ്മനായിരിക്കും. പൊതുസമ്മേളനത്തിൽ പ: കാതോലിക്കാ ബാവാ തിരുമേനി അദ്ധ്യക്ഷതവഹിക്കുന്നതും റവ. ഫാദർ. കെന്നത്തു്ഷാർപ്പു്, ഡോ. ചാക്കോജോർജ്ജ്, ഡോ. എ. വി. ചുമ്മാർ, പ്രൊഫ: കെ. സി. പീററർ, പ്രൊഫ: വി. കെ. കുര്യൻ, ശ്രീ. സി. ഐ. നൈനാൻ എന്നിവർ പ്രസംഗിക്കുന്നതുമായിരിക്കും. ഫോളോ അപ്പ് മീററിംഗിൽ റവ. ഡീക്കൻ; ടി. ജെ. ജോഷ്വാ, ശ്രീ പോൾ വറുഗീസ് റവ. ഫാദർ കെ. കെ. മാത്യൂസ് എന്നിവർ പ്രസംഗിക്കും.

മദ്ധ്യകേരളത്തിൽ വച്ചു നടത്തുന്ന ഈ വർഷത്തെ കോൺഫറൻസു് എന്തുകൊണ്ടും സുപ്രധാനമാണു്. വടക്കു് സഭയുടെ ശ്രദ്ധ കേന്ദ്രീകരിക്കുന്നതിൻെറ ഒരു നാന്ദിയായി ഈ സമ്മേളനത്തെ പരിഗണിക്കാവുന്നതാണു്. തെക്കുള്ളവക്കു അല്പം യാത്രക്കൂലി കൂടുതൽ വന്നേക്കാമെങ്കിലും അതിനെ അവഗണിച്ചു കോൺഫറൻസിൽ സംബന്ധിക്കണം. കുന്നംകുളത്തും മററുമുള്ള യുവവിദ്യാത്ഥികളെ തെക്കുള്ളവക്കു കാണുകയും ചെയ്യാം. കോൺഫറൻസിനെ തുടർന്നുള്ള മലബാർ പാരീഷ് ടൂറിനും ചിലർ ഒരുങ്ങിവരുന്നതു കൊള്ളാം. കോൺഫറൻസിനു 4രൂപയും ധ്യാനയോഗത്തിനു് 1രൂപ 4ണയുമാണു് ഫീസ്. സമ്മേളനം സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ റവ. ഡീക്കൻ പി. എസ്. സാമുവൽ, ബഥേൽ, ചെങ്ങന്നൂർ നിന്നും ലഭിക്കുന്നതാണു്.

## സുവിശേഷപരിശീലനക്ലാസ്സ്

### മാവേലിക്കര സുവിശേഷാലയത്തിൽ വച്ചു നടത്തുന്നു

മാവേലിക്കര സെൻറു് പോൾസ് സുവിശേഷസംഘത്തിൻെറ ആഭിമുഖ്യത്തിൽ സുവിശേഷാലയത്തിൽ വച്ചു് നടത്തി വരാറുള്ള സുവിശേഷ പരിശീലന ക്ലാസ്സുകൾ ഈ വഷം മെയ് 6 മുതൽ 16 വരെ നടത്തുന്നതാണു്. റവ. ഫാദർ എം. വി. ജോർജ്ജ്, റവ. ഡീക്കൻ ററി. ജെ. , ജോഷ്വാ, റവ. ഡീക്കൻ പി. എസ്സ്. ശാമുവേൽ, റവ. ഡീക്കൻ. പി എം. തോമ്മസ് റവ. ഫാദർ സി.ഇ. ജോർജ്ജ് ശ്രീ എൻ. ജി വറുഗീസ് എന്നിവരായിരിക്കും ക്ലാസ്സുകൾ എടുക്കുന്നതു്.

ഏപ്രിൽ 10—14വരെ സുവിശേഷാലയത്തിൽ വച്ചു് ഒരു കൺവൻഷൻ നടത്തുന്നതാണു്.

### Thought for the week

"Receive every inward and outward trouble, every disappointment, pain, uneasi-ness, temptation, darkness, and desolation, with both thy hands, as a true opportunity and blessed occasion of dying to self, and entering into a fuller fellowship with thy self-denying, suffering Saviour."

Wm. Law

പ്രതിവാരഭാഷണം (The Sermon for the week)

# മനുഷ്യരുടെ ബഹുമാനം അന്വേഷിക്കുന്നവർക്കു എങ്ങനെ ദൈവത്തെ സേവിപ്പാൻ കഴിയും.

(എം. തൊമ്മൻ ബി. എ)

"ഭാവിക്കേണ്ടതിനു മീതെ ഭാവിച്ചുയരാതെ ദൈവം അവനവന്നു വിശ്വാസത്തിന്റെ അളവു പങ്കിട്ടതുപോലെ സുബോധമാകുംവണ്ണം ഭാവിക്കണമെന്നു ഞാൻ എനിക്കു ലഭിച്ച കൃപയാൽ നിങ്ങളിൽ ഓരോരുത്തനോടും പറയുന്നു."

(റോമർ 12. 3)

ദൈവത്തേയും മനുഷ്യനേയും സേവിക്കുവാൻ ആഗ്രഹിക്കുന്ന ആൾ ആദ്യമായി തന്നെക്കുറിച്ചു അല്പമായി മാത്രം ചിന്തിക്കുവാൻ പഠിക്കണം. താൻ വലിയവനോ മഹാനോ ആണെന്നുള്ള ബോധം ഒരാൾക്കു ക്രിസ്തീയസേവനത്തിനുള്ള വാതിലുകളെല്ലാം അടച്ചുകളയുന്നു. യേശുക്രിസ്തുവിൽനിന്നു ലഭിച്ച പാപമോചനത്തിന്റെ അനുഭവത്തിൽ ജീവിക്കുന്ന ഒരാൾക്കു അഹംഭാവം അസാദ്ധ്യമാണു. സ്വന്തശക്തികൊണ്ടോ ബുദ്ധികൊണ്ടോ മുമ്പോട്ടുപോകാൻ കഴിയാത്ത സ്ഥാനത്തു യേശുവിൽ നിന്നുള്ള പാപമോചനവും പുതിയ ജീവനും ലഭിക്കയാൽ ഒരു പുതിയ ആരംഭജീവിതത്തിൽ സാദ്ധ്യമായിത്തീർന്നതെന്നു അങ്ങിനെയുള്ളവർക്കറിയാം. നമ്മുടെ എത്രയെത്ര ദൃഢനിശ്ചയങ്ങളും പുതിയ തീരുമാനങ്ങളുമാണു നാം തന്നെ ലംഘിച്ചിട്ടുള്ളതു! ദൈവത്തിന്റെ ദീർഘക്ഷമയും കൃപയും ഇല്ലായിരുന്നെങ്കിൽ നാം പണ്ടേ നശിച്ചുപോകേണ്ടതായിരുന്നു. നമ്മുടെ നീചത്വത്തിന്റെയും നിസ്സഹായതയുടേയും പശ്ചാത്തലത്തിൽ ദൈവത്തിന്റെ പാപമോചനത്തിന്റെ മഹനീയത നാം കാണുന്നു. ഈ അനുഭവമാണു നമ്മുടെ അഹംഭാവത്തെ അടിച്ചുടക്കുന്നതു.

നമ്മേക്കുറിച്ചുള്ള "വലിയഭാവം" ഇല്ലാതായാൽ മാത്രം മതിയാകയില്ല; നാം നമ്മേക്കാൾ നല്ലവരായി മററുള്ളവരെ കാണുവാൻകൂടി പഠിക്കണം, മററുള്ളവരെ ആത്മാർത്ഥമായി ബഹുമാനിക്കുക എളുപ്പമായിട്ടുള്ള കാര്യമല്ല. മററുള്ളവരെ ബഹുമാനിക്കുവാനല്ലാ നേരെമറിച്ചു മററുള്ളവരിൽനിന്നു ബഹുമാനം സ്വീകരിക്കുവാനാണു നാം സദാ സന്നദ്ധരായിരിക്കുന്നതു. "തമ്മിൽ തമ്മിൽ ബഹുമാനം വാങ്ങിക്കൊണ്ടു ഏക ദൈവത്തിന്റെ പക്കൽ നിന്നുള്ള ബഹുമാനം അന്വേഷിക്കാത്ത നിങ്ങൾക്കു എങ്ങനെ വിശ്വസിപ്പാൻ കഴിയും" എന്നു നമ്മുടെ കർത്താവു യഹൂദപ്രമാണികളോടു ചോദിക്കയുണ്ടായി. ഇതിൽനിന്നു മനസ്സിലാക്കാവുന്ന ഒരു പ്രധാനകാര്യം ബഹുമാനം ലഭിക്കുവാനുള്ള ആഗ്രഹം വിശ്വാസത്തിനു തടസ്സമായിത്തീരുന്നു എന്നാണു. സ്വന്തം ബഹുമാനം അന്വേഷിക്കുന്നവനു ദൈവത്തിന്റെയോ മററുള്ളവരുടെയോ ബഹുമാനം അന്വേഷിക്കാൻ സാധിക്കയില്ല. നമുക്കു ബഹുമാനത്തിനുപകരം അപകീർത്തിയാണു ലഭിക്കുന്നതെങ്കിൽ തന്നെയും നാം പരിഭവിക്കേണ്ട ആവശ്യമില്ല. കാരണം, നാം ചെയ്തിട്ടുള്ള പാപങ്ങളുടെ ഭയങ്കരതയെക്കുറിച്ചു ഓർക്കുമ്പോൾ നാം അർഹിക്കുന്ന വിധത്തിലുള്ള ശിക്ഷ ദൈവം നമുക്കു നൽകിയില്ലല്ലോ എന്നോർത്തു സമാധാനപ്പെടാനെ നമുക്കവകാശമുള്ളു. യഥാർത്ഥത്തിൽ നാം ആരിൽനിന്നും യാതൊരു തരത്തിലുമുള്ള ബഹുമാനവും അർഹിക്കുന്നില്ല. ബഹുമാനത്തിനായി നാം ആഗ്രഹിക്കരുതു; മാത്രമല്ല, ബഹുമാനത്തിനു പകരം അപമാനമാണു നമുക്കു ലഭിക്കുന്നെങ്കിൽ അതു നിശ്ശബ്ദമായി ക്ഷമാപൂർവ്വം സഹിക്കുവാൻ നാം പഠിക്കണം. അതുമാത്രമാണു ക്രിസ്തീയമായ മനോഭാവം.

പലപ്പോഴും നമുക്കു കോപമുളവാക്കുന്ന കാര്യങ്ങൾ എങ്ങനെയുള്ളവയാണെന്നു പരിശോധിച്ചുനോക്കുന്നതു കൊള്ളാം. നമ്മെ മററുള്ളവർ വേണ്ടത്ര അഭിനന്ദിക്കാതിരിക്കയോ, നമ്മുടെ സ്ഥാനത്തെയും അഭിപ്രായങ്ങളെയും വകവെക്കാതിരിക്കയോ ചെയ്യുമ്പോളല്ലേ നമുക്കു കോപവും ദ്വേഷവും ഉണ്ടാകുന്നതു. ഒരു ക്രിസ്തീയസമൂഹത്തിൽ നമ്മെ രോഷാകുലരാക്കുന്ന രംഗങ്ങൾ അടിക്കടി ഉണ്ടാകുന്നെങ്കിൽ അതിന്റെ അർത്ഥം നമ്മിൽ പലരും ഇപ്പോഴും സ്വന്തബഹുമാനം അന്വേഷിക്കുന്നവരും വിശ്വാസമില്ലാത്തവരും ആണെന്നാണു. ക്രിസ്തീയകൂട്ടായ്മ ക്രിസ്തീയ വിനയമാകുന്ന അന്തരീക്ഷത്തിലല്ലാതെ വളരുകയില്ല.

വിശുദ്ധ പൗലൂസ് താൻ പാപികളിൽ അഗ്രഗണ്യനാണെന്നു തന്നെക്കുറിച്ചുതന്നെ പറഞ്ഞതു കേവലം അലങ്കാരഭാഷയായി നമ്മിൽ ചിലർക്കു തോന്നിയേക്കാം. എന്നാൽ പൗലൂസിനുണ്ടായതുപോലെയുള്ള അഗാധമായ പാപമോചനാനുഭവം ഉണ്ടായിട്ടുള്ള ആരും തന്നെ ആ പ്രസ്താവനയുടെ യഥാർത്ഥ്യത്തെ ചോദ്യം ചെയ്യാനിടയില്ല. ഞാൻ പാപികളിൽ അഗ്രഗണ്യനാണെന്നു ഓരോ ക്രിസ്ത്യാനിക്കും അതിശോക്തിയില്ലാതെ പറയാൻ കഴിയും. ലൗകികനായ ഒരു മനുഷ്യനോ സ്വയസംതൃപ്തനായ ഒരു ക്രിസ്ത്യാനിക്കോ അങ്ങനെ പറയുവാൻ കഴിയുന്നതല്ല. അതൊരു അതിശോക്തി പ്രയോഗമായി അവക്കു തോന്നുന്നതിൽ അത്ഭുതത്തിനവകാശമില്ല. ശരിയായ കുററബോധമോ പാപമോചനത്തിന്റെ ആവശ്യമോ അവക്കു ഇല്ലെന്നുള്ളതാണു പരമാർത്ഥം. മററുള്ളവരുടെ പാപത്തെ അപേക്ഷിച്ചു നമ്മുടെ പാപം നിസ്സാരമോ ക്ഷന്തവ്യമോ ആയി നമുക്കു തോന്നുന്നെങ്കിൽ നമ്മുടെ പാപത്തെ നാം കാണേണ്ട പ്രകാരം കണ്ടിട്ടില്ല എന്നു തീർച്ചയാണു. നമുക്കു സ്നേഹമുണ്ടെങ്കിൽ മററുള്ളവരുടെ പാപത്തിനു ചില ഒഴികഴിവുകൾ കണ്ടുപിടിക്കാൻ സാധിച്ചേക്കാം. എന്നാൽ നമ്മുടെ സ്വന്ത പാപത്തെ ഒരുവിധത്തിലും നീതീ

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ 1 യോഹന്നാൻ 2: 18—21**

യോഹന്നാൻ ഈ ലേഖനം എഴുതിയ കാലത്തു പലരും സഭയ്ക്കെതിരായി എഴുന്നേൽക്കുകയും ചിലർ സഭ വിട്ടു പോകുകയും ചെയ്തിരുന്നു. അങ്ങനെയുള്ളവരെക്കുറിച്ചാണ് എതിർ ക്രിസ്തുക്കൾ എന്നു പറഞ്ഞിരിക്കുന്നതു്. നമ്മുടെ ജീവിതത്തിൽ ക്രിസ്തുവിനുണ്ടായിരിക്കേണ്ട സ്ഥാനം മററാർക്കെങ്കിലും കൊടുത്താൽ അതോടെ എതിർ ക്രിസ്തുവിൻെറ ഭരണം നമ്മിൽ ആരംഭിക്കുന്നു. യേശുക്രിസ്തു കർത്താവാണ് എന്നുള്ളതാണ് ക്രിസ്തീയ വിശ്വാസത്തിൻെറ അടിസ്ഥാനം. കർത്താവ് എന്നുവെച്ചാൽ നാഥൻ, ഭരണാധിപൻ എന്നർത്ഥം. ഒന്നിൽ കൂടുതൽ കർത്താവ് ഒരു ജീവിതത്തിൽ ഉണ്ടായിരിക്കുക സാദ്ധ്യമല്ല. ഒരു ജീവിതത്തിൽ യേശുക്രിസ്തുവിനേക്കാൾ കൂടുതലായ സ്ഥാനം ആർക്കെങ്കിലും ഉണ്ടായാൽ എതിർ ക്രിസ്തുവാണ് പിന്നെ ആ ജീവിതത്തിൽ ഭരണം നടത്തുന്നതു്. എതിർ ക്രിസ്തുവിൻെറ ആത്മാവു ക്രിസ്ത്യാനികളുടെ ഇടയിൽ വളരെ ശക്തിയായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. അതിനെതിരായി ക്രിസ്തുവിൻെറ ആത്മാവും പ്രവർത്തിക്കുന്നു. ക്രിസ്തു എന്ന പദത്തിൻെറ അർത്ഥം അഭിഷേകം ചെയ്യപ്പെട്ടവൻ എന്നാണ്. ക്രിസ്തുവിൻെറ അഭിഷേകത്തിൽ ഓഹരിക്കാരായിട്ടുള്ളവരാണ് ക്രിസ്ത്യാനികളായ നാം. സഭ വഴിയായി പരിശുദ്ധാത്മസ്നാനം പ്രാപിച്ചവരായ നാം ക്രിസ്തുവിൽ സത്യം അറിഞ്ഞിരിക്കുന്നു. ആ സത്യം ക്രിസ്തുവിനെയും എതിർ ക്രിസ്തുവിനെയും തിരിച്ചറിയുവാൻ നമ്മെ സഹായിക്കുന്നു. കർത്താവേ, പരിശുദ്ധാത്മാവിനാൽ നീ ഞങ്ങളെ സകല സത്യത്തിലേക്കും വഴി നടത്തേണമേ.

**ചൊവ്വാ 1 യോഹന്നാൻ: 2 22–25**

ക്രിസ്തുവിനെയും എതിർ ക്രിസ്തുവിനെയും സത്യത്തെയും അസത്യത്തെയും കുറിച്ചു പറഞ്ഞതിനുശേഷം യോഹന്നാൻ ആരാണ് അസത്യവാദി (കള്ളൻ) എന്നു ചോദിക്കുന്നു. യേശുവിനെ ക്രിസ്തു അല്ല എന്നു നിഷേധിക്കുന്നവനാണ് കള്ളൻ. എല്ലാ അസത്യത്തിൻെറയും അടിസ്ഥാനം ക്രിസ്തുവിനെ നിഷേധിക്കുകയാണ്. ക്രിസ്തുവിനെ കാണുകയും അറിയുകയും ചെയ്തശേഷം അവൻെറ വെളിച്ചത്തെ ഉപേക്ഷിച്ചു് ഇരുട്ടിനെ തിരഞ്ഞെടുക്കുക എന്നുള്ളതു് സകല സത്യത്തെയും ത്യജിക്കുന്നതിനു സമമാണ്. കാരണം സകല സത്യവും ക്രിസ്തുവിൽ അടങ്ങിയിരിക്കുന്നു. ക്രിസ്തു തന്നെയാണ് സത്യം. ക്രിസ്തുവിനെ നിഷേധിക്കുന്നവൻ പിതാവായ ദൈവത്തെയും നിഷേധിക്കുന്നു. സത്യത്തിൽനിന്നു വ്യതിചലിക്കാതിരിക്കുവാനുള്ള മാർഗ്ഗം സത്യമാകുന്ന ക്രിസ്തു നമ്മിലും നാം അവനിലും വസിക്കുകയാണ്. നാം ആദിമുതൽ കേട്ട ദൈവവചനം അഭംഗം പാലിക്കണം. ദൈവത്തിൻെറ കല്പനകൾക്കു നമ്മെത്തന്നെ കീഴ്പ്പെടുത്തി നാം അനുദിനം അനുസരണത്തിൽ ജീവിക്കണം. അപ്പോൾ കർത്താവു നമ്മിലും നാം കർത്താവിലും വസിക്കുന്ന അനുഭവം നമുക്കുണ്ടാകും. കർത്താവേ ഞങ്ങൾ നിന്നിലും നിൻെറ വചനം ഞങ്ങളിലും വസിക്കുന്ന അനുഭവത്തിൽ നീ ഞങ്ങളെ വളർത്തേണമേ.

**ബുധൻ. 1 യോഹന്നാൻ 2: 26–29.**

ദുരുപദേശം പഠിപ്പിക്കുന്ന വേദവിപരീതികൾ അക്കാലത്തു് തന്നെ സഭയിലുണ്ടായിരുന്നു. യേശുക്രിസ്തുവിൽ വെളിപ്പെട്ടതിലധികമായ അറിവുണ്ടെന്നു് അവകാശപ്പെടുകയും പഠിപ്പിക്കയും ചെയ്തിരുന്നവരാണ് അവർ. അക്ഷരാഭ്യാസമില്ലാതിരുന്നവർക്കു മറഞ്ഞിരുന്ന പല രഹസ്യങ്ങളും അതിബുദ്ധിമാന്മാരായ അവർക്ക് മാത്രം വെളിപ്പെട്ടിരിക്കുന്നതായി അവർ അവകാശപ്പെട്ടു. എന്നാൽ തെററിപ്പോകാത്ത ഉപദേഷ്ടാവു പരിശുദ്ധാത്മാവാണെന്നും ആ പരിശുദ്ധാത്മാവിൻെറ നടത്തിപ്പു ക്രിസ്ത്യാനികൾക്കാണെന്നും യോഹന്നാൻ അനുസ്മരിപ്പിക്കുന്നു. ഓരോ ക്രിസ്ത്യാനിയും പരിശുദ്ധാത്മാവിനെ പ്രാപിച്ചവനാണ്. "നിങ്ങൾ അവനിൽ വസിപ്പിൻ." ഇതാണ് കല്പനകളിലേക്കും വലിയ കല്പന. ഈ കല്പനയുടെ ആചാരത്തിലാണ് എല്ലാ ഭക്തിയും ശിഷ്യത്വവും ആശ്രയിച്ചിരിക്കുന്നതു്. ഇതുമാത്രമാണ് ക്രിസ്തുവിനെ മുഖാമുഖമായി കാണുമ്പോൾ ലജ്ജകൂടാതെ ധൈര്യത്തോടെ അവൻെറ സന്നിധിയിൽ നിൽക്കുവാൻ നമ്മെ സഹായിക്കുന്നതു്. ഞങ്ങളുടെ രക്ഷിതാവും നാഥനുമായ യേശുവേ, നീ ഞങ്ങളിൽ വസിക്കുകയും, നിന്നിൽ വസിക്കുവാൻ ഞങ്ങളെ പഠിപ്പിക്കുകയും ചെയ്യേണമേ.

**വ്യാഴം. 1 യോഹന്നാൻ 3: –3.**

നാം ദൈവത്തിൻെറ മക്കളാകുന്നു എന്നുള്ള വസ്തുത എത്ര വിസ്മയാവഹമാണ്! ദൈവത്തിൻെറ സ്നേഹം മാത്രമാണ് നമ്മെ ആ പദവിയിലേക്കുയർത്തിയതു്. പാപികളും മറുതലിപ്പുകാരുമായ നാം അതു് അർഹിച്ചതുകൊണ്ടല്ല. ഈ സ്നേഹത്തിൻെറ ആഴം അറിയുവാൻ നമുക്കു എങ്ങനെ കഴിയും? സ്നേഹമൂർത്തിയായ കർത്താവിനെ നോക്കി ധ്യാനിച്ചു അവൻെറ മഹത്വം കാണുവാൻ നാം ശ്രമിക്കണം. നമുക്കായി സ്വയം ചെലവഴിക്കുകയും ക്രൂശുമരണം വരിക്കുകയും ചെയ്ത കർത്താവിൻെറ സ്നേഹത്തെ സ്വീകരിക്കുന്നതിനാൽ നാമും അവനെപ്പോലെ ആയിത്തീരും. "മൂടുപടം നീങ്ങിയ മുഖത്തു് കർത്താവിൻെറ തേജസ്സിനെ കണ്ണാടിപോലെ പ്രതിബിംബിക്കുന്നവരായി എല്ലാവരും ആത്മാവാകുന്ന കർത്താവിൻെറ ദാനമായി തേജസ്സിന്മേൽ തേജസ്സുപ്രാപിച്ചു് അതേ പ്രതിമയായി രൂപാന്തരപ്പെടുന്നു." (2 കൊരിന്ത്യർ 3: 18) നാം കർത്താവിനോടു സദൃശന്മാരാകുക എന്ന പ

---

കരിക്കാൻ നമുക്കു കഴിയുന്നതല്ല. ക്രിസ്തീയക്കൂട്ടായ്മയിൽ മററുള്ളവരെ ശുശ്രൂഷിക്കുവാൻ ആഗ്രഹിക്കുന്നവർ വിനയത്തിൻെറ ഏററവും താണപടിവരെ ഇറങ്ങിച്ചെല്ലുവാൻ തയാറാവണം. മററുള്ളവർ നമ്മേക്കാൾ പാപികളാണെന്നു നാം വിചാരിക്കുന്നെങ്കിൽ നമുക്കു അവരെ ശുശ്രൂഷിക്കുവാൻ എങ്ങനെ കഴിയും? പാപമില്ലാത്തവനായ ക്രിസ്തു പാപികളായ മനുഷ്യരെ ശുശ്രൂഷിച്ചു എന്നുള്ളതു വാസ്തവം തന്നെ. എന്നാൽ ക്രിസ്തു പരിപൂർണ്ണവിനയമുള്ളവനും കൂടി ആയിരുന്നു എന്നു നാം ഓർക്കണം. പാപമില്ലാത്ത വനീയം മനുഷ്യനു സാദ്ധ്യമല്ല. അതു ദൈവത്തിൽമാത്രം കാണപ്പെടുന്ന ഒരു സ്വഭാവവിശേഷമാണ്. എന്നാൽ നമ്മുടെ പാപബോധം തന്നെ നമ്മിൽ വിനയം ഉളവാകേണ്ടതാണ്. മററുള്ളവരെ നമ്മേക്കാൾ ശ്രേഷ്ഠന്മാരായി പരിഗണിക്കുവാനും സ്നേഹത്തിൻെറ ആത്മാവിൽ ശുശ്രൂഷിക്കുവാനും ദൈവം നമ്മെ സഹായിക്കട്ടെ.

